പ്രതിവാരപ്രഭാഷണം. (The Sermon for the Week)

# സുസ്ഥിരവും സുശക്തവുമായ ദൈവകൃപ

(എം. ററി.)

“എന്നെ സ്നേഹിക്കുന്നവൻ എൻെറ വചനം പ്രമാണിക്കും, എൻെറ പിതാവ് അവനെ സ്നേഹിക്കും; ഞങ്ങൾ അവൻെറ അടുക്കൽ വന്ന് അവനോടു കൂടെ വാസം ചെയ്യും.”

(വി. യോഹ. 14: 23)

ക്രിസ്തീയ ജീവിതത്തിൻെറ അടിസ്ഥാനം മനുഷ്യാത്മാവിൽ പരിശുദ്ധാത്മാവായ ദൈവത്തിൻെറ ആവാസമാണ്. അങ്ങനെയുള്ള ആവാസത്തിൻെറ ഫലമാണ് കൃപ. പരിശുദ്ധാത്മാവിൻെറ ആവാസം മൂലം ദൈവത്തിൻെറ കൃപ വിശ്വാസിയുടെ ഹൃദയത്തിലും ജീവിതത്തിലും വ്യാപരിക്കുന്നു. പരിശുദ്ധാത്മാവിൻെറ ആവാസത്തേക്കുറിച്ചുള്ള നമ്മുടെ ധാരണ വളരെ അസ്പഷ്ടമാണ്. അതിനുള്ള കാരണം പരിശുദ്ധാത്മാവിനേക്കുറിച്ചുള്ള നമ്മുടെ ധാരണ തന്നെ അസ്പഷ്ടമാണെന്നുള്ളതാണ്. പരിശുദ്ധാത്മാവിൻെറ ആളത്വത്തെക്കുറിച്ചു നാം സാധാരണ ചിന്തിക്കാറില്ല. സർവവ്യാപകമായ ഒരു ശക്തിയെന്നോ മറ്റോ പരിശുദ്ധാത്മാവിനേക്കുറിച്ചു ചിന്തിക്കുകയും പറയുകയും ചെയ്യുന്നതു നമുക്കു കൂടുതൽ സ്വാഭാവികമായി തോന്നാം. എന്നാൽ പരിശുദ്ധാത്മാവു ത്രിത്വത്തിലെ ഒരാളാണ്. പിതാവിനേയോ പുത്രനേയോ പോലുള്ള ഒരു വ്യക്തിത്വം പരിശുദ്ധാത്മാവിനുമുണ്ട്. പരിശുദ്ധാത്മാവിൻെറ ആവാസം എന്നു പറയുമ്പോൾ ത്രിത്വത്തിൽ മൂന്നാമത്തെ ആളായ ദൈവം തന്നെ മനുഷ്യാത്മാവിലേക്കിറങ്ങിവരികയും തന്നോടുകൂടെ ദൈവത്തിൻെറ കൃപാവരങ്ങൾ ആത്മാവിലേക്കു പ്രവേശിക്കയും ചെയ്യുന്നു എന്നർത്ഥം. “ദൈവത്തിൻെറ സ്നേഹം നമുക്കു നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നു. (റോമർ 5, 5 ) എന്നാണു പൗലൂസ് അപ്പോസ്തലൻ പറയുന്നത്. ദൈവത്തിൻെറ സ്നേഹം മുതലായ സ്വഭാവവിശേഷങ്ങൾ എങ്ങനെയോ ദൈവം നമ്മിലേക്കു പകർന്നു തരുന്നു എന്നുള്ളതല്ല പരമാർത്ഥം. പരിശുദ്ധാത്മാവായ ദൈവം തന്നെയാണ് നമുക്കു ലഭിക്കുന്ന ഏററവും വലിയ ദാനം. പരിശുദ്ധാവിൻെറ സാന്നിദ്ധ്യവും ആവാസവും കൊണ്ടുമാത്രമാണ് ദൈവത്തിൻെറ ഇതരദാനങ്ങൾ നമുക്കു ലഭിക്കുന്നത്.

പ്രധാനമായ മറെറാരുകാര്യം കൂടി നാം മനസ്സിലാക്കേണ്ടതായിട്ടുണ്ട്. മനുഷ്യാത്മാവിൽ പരിശുദ്ധാത്മാവ് ആവസിക്കുന്നു എന്നു പറയുമ്പോൾ ത്രിത്വമായ ദൈവം തന്നേ ആവസിക്കുന്നു എന്നു മനസ്സിലാക്കേണ്ടതാണ്. അല്ലാതെ ദൈവത്തിൻെറ ഒരംശം മാത്രം ആവസിക്കുന്നു എന്നല്ല. ദൈവത്തെ വിഭാഗിക്കുവാൻ കഴിയുന്നതല്ല. പ്രാരംഭത്തിൽ ഉദ്ധരിച്ച വാക്യംനോക്കുക. “എന്നെ സ്നേഹിക്കുന്നവൻ എൻെറ വചനം പ്രമാണിക്കും, എൻെറ പിതാവ് അവനെ സ്നേഹിക്കും ഞങ്ങൾ അവൻെറ അടുക്കൽ വന്ന് അവനോടു കൂടെ വാസം ചെയ്യും.”— നമ്മുടെ കർത്താവ് താനും പിതാവും ഒരുമിച്ച് തന്നെ സ്നേഹിക്കുന്നവനോടു കൂടെ വാസം ചെയ്യും എന്നു പറയുന്നു. പിതാവിൻേറയോ പുത്രൻേറയോ പരിശുദ്ധാത്മാവിൻേറയോ ആവാസത്തേക്കുറിച്ചോ സാന്നിദ്ധ്യത്തെക്കുറിച്ചോ ഒന്നു മറെറാന്നിൽ നിന്നു വ്യത്യസ്തമല്ലാത്ത വിധത്തിൽ മൂന്നും ഒരുപോലെയാണെന്നു വേദപുസ്തകത്തിൽ പല ഭാഗത്തും രേഖപ്പെടുത്തിയിട്ടുള്ളതായി കാണുന്നു.

മനുഷ്യാത്മാവിൽ ദൈവത്തിൻെറ അധിവാസത്താൽ ഉണ്ടാകുന്ന ഫലമാണ് കൃപ. ഈ കൃപ സ്ഥിരമായി ആത്മാവിനെ ചുററിക്കൊള്ളുന്നതും ശുദ്ധീകരിക്കുന്നതുമാണ്. ദൈവം എവിടെയുണ്ടോ; അവിടെ കൃപയും ഉണ്ട്. സ്വയത്തിൽനിന്നു വിമുക്തരായി ദൈവത്തെ കാണുവാൻ കഴിയുന്ന അവസരങ്ങളിൽ ദൈവകൃപയുടെ ഒരു പ്രവാഹം നമുക്കു അനുഭവപ്പെടുന്നു. പ്രത്യേക ആവശ്യങ്ങൾക്കു ദൈവത്തിൻെറ പ്രത്യേക കൃപ നമുക്കു ലഭിക്കുന്നുണ്ട്. എന്നാൽ അതു കൂടാതെതന്നെ എപ്പോഴും നമ്മെ വലയം ചെയ്യുന്ന ഒരു ദൈവകൃപയുണ്ട്. അതാണ് നമ്മുടെ ആത്മീയ ജീവിതത്തിൻെറ അടിസ്ഥാനം.

ദൈവം നമ്മിൽ വസിക്കുകയും നാം ദൈവത്തിൽ വസിക്കുകയും ചെയ്യുന്ന അനുഭവം നമുക്കു എത്രമാത്രം യഥാർത്ഥമാണ്? മനുഷ്യർ തമ്മിൽത്തന്നെ ആന്തരീയമായ അന്യോന്യ അധിവാസം അനുഭവത്തിലുള്ള ഒരു കാര്യമല്ലേ? ഭാര്യാഭർത്താക്കന്മാർ തമ്മിലോ ഉററമിത്രങ്ങൾ തമ്മിലോ അഗാധമായ സ്നേഹവും ആന്തരീയ ഐക്യവും ഉണ്ടാകുമ്പോൾ ഇരുവർ ഒരുപോലെ ചിന്തിക്കുന്നതായിപോലും ചിലപ്പോൾ കാണാറുണ്ട്. അന്യോന്യം ആശയവിനിമയം ചെയ്യുന്നതിനും

---

ട്ടുണ്ട്. ശ്രീ. സി. രാജഗോപാലാചാരിയാണ് ഈ കാര്യത്തിൽ ശ്രദ്ധേയമായ അഭിപ്രായ പ്രകടനങ്ങൾ നടത്തിയിട്ടുള്ളത്. ഗവർമെൻറും പൊതുജനങ്ങളും ഗൗരവ പൂർവം ചിന്തിക്കയും, നടപടികൾ എടുക്കുകയും ചെയ്യില്ലെങ്കിൽ നമ്മുടെ വിദ്യാർത്ഥികളുടെ നില ശോചനീയമായിത്തീരുമെന്നുള്ളതിനു സംശയമില്ല. നല്ല സിനിമാകൾ ഏവയെന്ന് അദ്ധ്യാപകന്മാരും, മാതാപിതാക്കളും അറിയണം. അങ്ങനെ വിവേചിച്ചറിയുവാനുള്ള പ്രാപ്തി കുട്ടികളിൽ വളർത്തണം. കുട്ടികൾ സിനിമാ കാണാൻ പോകരുതെന്ന് നിരോധിച്ചാൽ ഒളിച്ചു പോകാനുള്ള വാസനയാണ് അവർക്കു വർദ്ധിക്കുക. ബുദ്ധിമാനായ ഒരു പിതാവ് 15 വയസ്സായ പുത്രനോട് 25 വയസ്സു തികഞ്ഞു കഴിഞ്ഞശേഷം പുകവലിച്ചു കൊള്ളാനും റെയിനോൾഡിൻെറ നോവലുകൾ വായിച്ചു കൊള്ളാനും, അതുവരെ ഉപയോഗിക്കാതിരിക്കയാണ് നല്ലതെന്നും ഉപദേശിച്ചതായറിയാം. ഇരുപത്തഞ്ചുവയസ്സു തികഞ്ഞപ്പോൾ ആ പുത്രന് ഇവരണ്ടിലും ആഗ്രഹമേ ഇല്ലാതായിത്തീർന്നു. സിനിമാ കാര്യത്തിലും പരിപൂർണ്ണ നിരോധനത്തേക്കാൾ ഈ നയമാണ് പ്രയോജനപ്രദമെന്നു തോന്നുന്നു.

---

(5—ാംപേജിൽനിന്നും തുടർച്ച)

മനിർമ്മാണം. ഗാന്ധിജിയുടെ മഹത്തായ സേവനം കൊണ്ട് ഇന്ത്യയിൽ നശിച്ചുകഴിഞ്ഞു അയിത്തം. അയിത്താചാരം കുററകരമാക്കിയതോ അടുത്ത ദിവസം മാത്രമാണല്ലൊ. തെക്കെ അമേരിക്കയിൽ ഒരു ആഭ്യന്തരയുദ്ധം കൂടാതെ വർണ്ണവിദ്വേഷം ഉന്മൂലനം ചെയ്യുവാൻ സാധിക്കണമെങ്കിൽ ഗാന്ധിജിയുടെ കാല്പാടുകളിൽ സഞ്ചരിക്കുന്ന സാമൂഹ്യ പരിഷ്കർത്താക്കൾ അവിടെ ഉണ്ടാകേണ്ടിയിരിക്കുന്നു എന്നാണ് എൻെറ അഭിപ്രായം.

(മാതൃഭൂമി)

അറിയുന്നതിനും അറിയിക്കുന്നതിനും പല പ്രയാസങ്ങളും പരിമിതികളുമുണ്ട്. കേവലം മാനുഷികമായ സ്നേഹബന്ധത്തിൽ. എന്നാൽ നമ്മുടെ ശ്രദ്ധമായ ചിന്തകളെയും ഉദ്ദേശങ്ങളേയും അറിയുവാൻ കഴിവുള്ള സർവ്വജ്ഞനും, തൻെറ ചിന്തകളെയും ഉദ്ദേശങ്ങളെയും നമ്മിലേക്കു പകരുവാൻ കഴിവുള്ള സർവ്വശക്തനുമായ ദൈവവുമായുള്ള ബന്ധത്തിൽ മേൽപ്പറഞ്ഞ പ്രയാസങ്ങൾക്കും പരിമിതികൾക്കും സ്ഥാനമില്ല. നമ്മുടെ സ്വീകരണസന്നദ്ധത മാത്രമാണ് പ്രധാന തടസ്സമായി നിൽക്കുന്നതു്. നമ്മിലേക്കു വരുന്ന ദൈവത്തെ നാം സ്വാഗതം ചെയ്താൽ താൻ നമ്മുടെ ഹൃദയത്തിൽ പ്രവേശിച്ച് താനുമായുള്ള ഒരുററ ബന്ധത്തിലേക്ക് നമ്മെ ഉയർത്തും. അതോടുകൂടി നമ്മുടെ ജീവിതം കൃപയിലുള്ള ജീവിതമായി മാറുന്നു. വിശുദ്ധ മാമോദീസായാൽ നാം ആരംഭിക്കുന്ന ഒരു പുതിയ ജീവിതമാണ് കൃപയിലുള്ള ജീവിതം.

കൃപയിലുള്ള ജീവിതം പ്രകൃതിവിരുദ്ധമായ ഒരു ജീവിതമാണെന്നു ചിലർ പറയാറുണ്ട്. കൃപയും പ്രകൃതിയും തമ്മിൽ വൈരുദ്ധ്യമുണ്ടാകണമെന്നില്ല. "ജഡാഭിലാഷം ആത്മാവിനും ആത്മാഭിലാഷം ജഡത്തിനും വിരോധമായിരിക്കുന്നു" എന്നു ഗലാത്യർ 5. 17—ൽ വി. പൗലൂസ് പറയുന്നതു് കേവലം പ്രകൃതിയെക്കുറിച്ചല്ല. പ്രത്യുത പാപം മൂലം നമ്മിൽ ഉണ്ടായിട്ടുള്ള തിന്മയുടെ പ്രമാണത്തേക്കുറിച്ചാണ്. കൃപയുടെ വ്യാപാരത്തിൻെറ ഫലം പ്രകൃതിയെ നശിപ്പിക്കുക എന്നുള്ളതല്ല, പ്രകൃതിയെ നിയന്ത്രിച്ചു ശരിയായ മാർഗ്ഗത്തിൽ നയിക്കുക എന്നുള്ളതാണ്. പ്രകൃതിദത്തമായ നമ്മുടെ ശക്തികൾ കൃപയാൽ നയിക്കപ്പെടാത്തപക്ഷം വഴിപിഴച്ചു പോകുകയും നാശത്തിലേക്കു നമ്മെ നയിക്കുകയും ചെയ്യും. പ്രകൃതി അതിൽ തന്നെ അശക്തവും അപര്യാപ്തവും ആണ്. എന്നാൽ അതു ദൈവാത്മാവിനും കൃപയുടെ വ്യാപാരത്തിനും വിധേയമാകുമ്പോൾ അതിനാവശ്യമായ പുതിയ തേജസ്സും ശക്തിയും ലഭിക്കുന്നു. "എന്നെ ശക്തനാക്കുന്ന ക്രിസ്തു നിമിത്തം ഞാൻ സകലത്തിനും മതിയായവനാണ്" എന്നു വി. പൗലൂസ് പറഞ്ഞതു് ഈ അനുഭവത്തിനു സാക്ഷ്യം വഹിച്ചുകൊണ്ടാണ്.

ക്രിസ്തീയജീവിതത്തിൻെറ സ്വഭാവത്തെക്കുറിച്ചു പല തെററിദ്ധാരണകൾ പലർക്കുമുണ്ട്. അവയിൽ സർവ്വസാധാരണമായ ഒന്ന് ദൈവത്തിൽ വിശ്വസിച്ചില്ലെങ്കിലും തരക്കേടില്ല, നല്ല ജീവിതം നയിച്ചാൽ മതിയെന്നുള്ളതാണ്. ക്രിസ്തീയ ജീവിതം ചില സാന്മാർഗ്ഗികപ്രമാണങ്ങൾ ആചരിക്കുകയല്ല. അതു ക്രിസ്തുവിനെ ഹൃദയത്തിലേക്കും ജീവിതത്തിലേക്കും സ്വീകരിക്കുകയാണ്. ക്രിസ്തുതന്നെ ക്രിസ്ത്യാനിയുടെ ഹൃദയത്തിൽ ജീവിക്കുന്ന ജീവിതമാണ് ക്രിസ്തീയ ജീവിതം. ഈ അടിസ്ഥാനതത്വത്തെ കവച്ചു വെക്കുക സാദ്ധ്യമല്ല. "എന്നിൽ വസിപ്പിൻ" ഞാൻ നിങ്ങളിലും വസിക്കും............എന്നെ കൂടാതെ നിങ്ങൾക്കു യാതൊന്നും ചെയ്യുവാൻ കഴിയുന്നതല്ല". നമ്മുടെ കർത്താവിൻെറ ഈ വചനം ക്രിസ്തീയ ജീവിതത്തിൻെറ സ്വഭാവത്തെക്കുറിച്ചു യാതൊരു സംശയത്തിനും വകതരുന്നില്ല. "എൻെറ കൃപ നിനക്കു മതി" എന്നു പൗലൂസിനോടു പറഞ്ഞതുപോലെ കർത്താവു നമ്മോടു പറയുന്നു. ആ കൃപയിൽ ആശ്രയിച്ചു വിജയജീവിതം തുടരുവാൻ നാം തയാറുണ്ടോ?

അസ്സീസ്സിലെ ഫ്റാൻസിസ് 46

# "പുരയ്ക്കു തീപിടിച്ചു; ഓടിമടങ്ങുക"

(എം. കുര്യൻ, കോതമംഗലം)

മദ്ധ്യവേനൽക്കാലത്തൊരു ദിവസം. ഫ്റാൻസിസ് വിശുദ്ധനാട്ടിൽ നിന്ന് അക്രയിലെത്തിട്ടുണ്ട്. സിറിയയിലെ മിനിസ്റ്ററായ ഏലിയാസ് ഓരോ സഹായ പ്രവൃത്തികൾ ചെയ്യു കഴിയുന്നു. പീററർകററാനിയും അവിടെ എത്തിച്ചേർന്നിട്ടുണ്ട്. ഏലിയാസിന് പലസ്റ്റീനിൽ ലഭിച്ച ഏററവും മികച്ച അനുയായിയായ സ്റ്റേയർ സീസറും സന്നിഹിതനായിട്ടുണ്ട്. സമൂഹാദ്ധ്യക്ഷനു എന്തു സഹായവും ശുശ്രൂഷയും നൽകുന്നതിന് ഏലിയാസ് സന്നദ്ധനാണ്. ഫ്റാൻസിസിൻെറ നേർക്കുള്ള ഏലിയാസിൻെറ സ്നേഹവും തന്നെപ്പററിത്തന്നെ ഏലിയാസിനുള്ള മികച്ച ഉൽക്കർഷേച്ഛയും ഇതിന് പ്രചോദനം നൽകി.

സായാഹ്നസമയം. ഏലിയാസും മററു സഹോദരന്മാരും ശോകപരവശരായി ഫ്റാൻസിസിൻെറ അടുത്തെത്തി.

ഏലിയാസ് പറഞ്ഞു: സങ്കടകരമായ ഒരു വാർത്ത ലഭിച്ചിരിക്കുന്നു. മോറോക്കോവിലേക്ക് അഞ്ചു സഹോദരന്മാരെ അങ്ങ് അയച്ചിരുന്നല്ലോ. സുൽത്താൻ അവരുടെ തല വെട്ടിക്കളഞ്ഞു."

ആ സ്വരത്തിൽ ഒരു ആരോപണം

(ശേഷം 11—ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

## പ. അപ്പോസ്തോല പ്രവൃത്തികൾ

തിങ്കൾ. 8. 1—8

യഹൂദമതവും ക്രൈസ്തവവിശ്വാസവും തമ്മിലുള്ള സമരം അതിന്റെ മൂർദ്ധന്യദശയിലേക്കു പ്രവേശിക്കുകയാണ്. വി. സ്തേഫാനോസിന്റെ മരണത്തെത്തുടർന്ന് ഇരുകൂട്ടർക്കും രണ്ടു വ്യത്യസ്ത അനുഭവങ്ങളാണുണ്ടാകുന്നത്. യഹൂദമതം സർവശക്തിയും പ്രയോഗിച്ച് എതിരാളിയെ നശിപ്പിക്കുവാൻ ശ്രമിക്കുന്നു. ക്രൈസ്തവവിശ്വാസമാകട്ടെ, പീഡനങ്ങളെ സസ്സന്തോഷം വഹിച്ചുകൊണ്ട് ക്രിസ്തുയേശുവിന്റെ സുവിശേഷമാകുന്ന ഖഡ്ഗം ഉപയോഗിച്ചാണ് പ്രതിസമരം ചെയ്തതു്. അതുകൊണ്ട് യഹൂദന്മാർ തൽക്കാലം തോറ്റോടിയില്ലെങ്കിലും പൈശാചികശക്തികൾ പലായനം ചെയ്യുക തന്നെചെയ്തു. (വാക്യം 7) വി. സ്തേഫാനോസിന്റെ സ്ഥാനത്ത് ദൈവം വി. പീലിപ്പോസിനെ ഉയർത്തി.

ഇന്നും അധികാരവും ശക്തിയുംകൊണ്ടും കോടതി കയറിയിറങ്ങിയും സഭയെ പ്രതിയോഗികളിൽ നിന്നും രക്ഷിക്കുവാൻ മുതിരാതെ നാം ഓരോരുത്തരും ക്രിസ്തുവിന്റെ സുവിശേഷത്തിനായി നമ്മെത്തന്നെ സമർപ്പിച്ചു കൊടുക്കുവാൻ ദൈവം കരുണ ചെയ്യട്ടെ.

ചൊവ്വാ. 8. 1—8 (തുടർച്ച)

“വചനം സുവിശേഷിച്ചുംകൊണ്ട് അവിടവിടെ സഞ്ചരിച്ചവരായ ചിതറിപ്പോയവർ (4—ാംവാക്യം) ആരായിരുന്നു? കൈവെപ്പുള്ള അപ്പോസ്തലന്മാർ ആയിരുന്നോ? ഒന്നാം വാക്യം ഒരിക്കൽക്കൂടെ വായിച്ചുനോക്കുക.

സുവിശേഷം ജീവിതംകൊണ്ടും വചനം കൊണ്ടും പരത്തുവാൻ സാധാരണ ആത്മായക്കാരനെ സാധിക്കുമെന്നു മാത്രമല്ല, അതാണ് അവന്റെ പ്രധാനമായ ചുമതല. സഭയെന്ന് പറയുന്നത് മേല്പട്ടക്കാരനും പട്ടക്കാരനുമല്ല. മേൽപ്പട്ടക്കാരനില്ലാതെ സഭയുണ്ടാകയില്ല. പക്ഷേ സഭയുടെ പ്രവർത്തനത്തിന്റെ സിംഹഭാഗവും നടക്കേണ്ടുന്നതു് ആത്മായക്കാരിൽ കൂടിയാണ്.

മാനേജിംഗ് കമ്മിറ്റിയിലും ഭരണമേധാവിത്വത്തിലും പള്ളി കൈസ്ഥാനത്തിലുമല്ല ആത്മായക്കാരന്റെ നേതൃത്വവും പ്രവർത്തനവുമുണ്ടാകേണ്ടുന്നതു്, പ്രത്യുത ആത്മീയവേലയിലും സ്നേഹപൂർവമായ സമുദായസേവനത്തിലുമത്രെ.

ബുധൻ. 8. 9—24

ശമര്യായിലെ ശീമോൻ ഒരു പുതിയ മതം അവിടെ ആരംഭിച്ചിരുന്നു. ദൈവത്തിന്റെ ശക്തിയുടെ പുരുഷീകരണമാണ് താൻ എന്നു പറഞ്ഞിട്ട് മററുള്ളവരെല്ലാംതന്നെ വന്ദിക്കുവാൻ വേണ്ടവിധത്തിൽ മന്ത്രവിദ്യകൊണ്ടവരെ മയക്കിയ ഒരു വിദ്വാൻകുട്ടിയായിരുന്നു ശീമോൻ.

കർത്താവേശുമിശിഹായുടെ സത്യസുവിശേഷം അവിടെ ചെന്നപ്പോൾ മാത്രമേ ഈ പൈശാചിക ബന്ധത്തിൽ നിന്നും കുറേപ്പേർക്കെങ്കിലും മോചനമുണ്ടായുള്ളൂ. തന്റെ കയ്യിലുള്ള ശക്തിയേക്കാൾ വലിയ ഒരു ശക്തിയെക്കണ്ടുണ്ടായ അത്ഭുതംകൊണ്ടാണ് ശീമോനും വിശ്വസിച്ച് മാമോദീസാ കൈക്കൊണ്ടതു്. എന്നാൽ സാക്ഷാത്തായ ദൈവശക്തിയേപ്പററി ഒരു കാര്യം ശീമോന്നു് മനസ്സിലായിരുന്നില്ല. മന്ത്രവാദവും മതവും തമ്മിലുള്ള യഥാർത്ഥവ്യത്യാസമതാണ്. ആദ്യത്തേതിൽ ദൈവം മനുഷ്യനു് കീഴ്പ്പെടുന്നു. രണ്ടാമത്തേതിൽ മനുഷ്യൻ ദൈവത്തിനു് കീഴ്പ്പെടുന്നു.

ഇന്നും മിക്ക സഭകളിലുമുള്ള നമ്മുടെ മതാചാര്യന്മാരുടെ പ്രവർത്തനങ്ങളും നാട്യങ്ങളും കാണുമ്പോൾ ഇതിലേതാണ് അവർ ഉപയോഗിക്കുന്നമാർഗ്ഗമെന്ന് സംശയം തോന്നിപ്പോകും.

വ്യാ. 8:14-24 (തുടർച്ച)

സുവിശേഷം പ്രസംഗിക്കുന്നതിനുള്ള ചുമതല സാധാരണ എല്ലാവർക്കുമുള്ളതാണെങ്കിലും, നിത്യജീവന്റെ ആത്മാവാകുന്ന പരിശുദ്ധറൂഹാ നമ്മിൽ പ്രവേശിക്കുന്നതു് അപ്പസ്തോലിക സഭയുമായുള്ള കൂട്ടായ്മ കൊണ്ടാണെന്നാണല്ലോ ഇതിൽ നിന്നും വ്യക്തമാകുന്നതു്. സത്യമായ ഹൃദയൈക്യവും വിശ്വാസവും സ്നേഹവുമുള്ള ഒരു ഏക സഭയുണ്ടായിരുന്നെങ്കിൽ ഇന്നും പരിശുദ്ധാത്മാവിന്റെ പ്രവൃത്തനങ്ങൾ അവിടെ കാണുമായിരുന്നു.

പണംകൊടുത്ത് വൈദികസ്ഥാനം കരസ്ഥമാക്കുന്ന പതിവിനു് Simony (സൈമണി) എന്നാണ് ഇംഗ്ലീഷിൽ പേർ. ശീമോന്റെ ഈ ഉദ്യമത്തിൽ നിന്നാണ് ആ വാക്കുണ്ടായതു്. പണം കൊടുക്കാതെയോ പണവും പ്രതാപവും ഉണ്ടാക്കാൻ വേണ്ടിയോ വൈദിക സ്ഥാനം കരസ്ഥമാക്കുന്നതും ഇതുപോലെ തന്നെ കുററകരമാണെല്ലോ. പരിശുദ്ധാത്മനൽവരങ്ങളെ കൈകാര്യം ചെയ്യുവാനുള്ള മഹനീയ ഉത്തരവാദിത്വത്തിലേയ്ക്കു് വിളിയ്ക്കപ്പെട്ടിട്ടുള്ളവർ എത്രയോ വിനീതത്വത്തോടും ഭയത്തോടും കൂടിവേണം പെരുമാറാൻ!

വെള്ളി. 8. 25-35

ക്രിസ്തുവിന്റെ സുവിശേഷം “യരുശലേമിലും യഹൂദ്യയിൽ എല്ലായിടത്തും ശമര്യയിലും ഭൂമിയുടെ അററത്തോളവും” (1: 8) സാക്ഷീകരിക്കുന്നതിനാണല്ലോ സഭ വിളിക്കപ്പെട്ടിരിക്കുന്നതും അതിന്നു് പരിശുദ്ധാത്മാവിനെ നൽകിയിരിക്കുന്നതും. ഈ വിളി അനുക്രമമായി നിവർത്തിയ്ക്കപ്പെട്ടന്നതായി നാം കാണുന്നു. (8: 25) ഭൂമിയുടെ അററത്തോളവും സുവിശേഷം പരക്കുന്നതിന്റെ പ്രാരംഭമായിട്ടാണ് എത്യോപ്യാക്കാരൻ ഷണ്ഡനും സുവിശേഷജ്ഞാനത്തിലേയ്ക്കു് വരുന്നതു്. അന്നു അവർക്കറിയാമായിരുന്ന ലോകത്തിന്റെ പുറത്തെ അതിർത്തിയിലുള്ള രാജ്യങ്ങളിലൊന്നായിരുന്നു എത്യോപ്യാ”.

അതു കഴിഞ്ഞ് ഇന്ന് 1900 വർഷമായി. സുവിശേഷം “ഭൂമിയുടെ അററത്തോളവും” വന്നു ചേരാത്തതിനുള്ള ഉത്തരവാദിത്വം നമുക്കാർക്കെങ്കിലു മുണ്ടോ?

ശനി. 8. 26—40

നിർജ്ജനമായ ഒരു വഴിയിലേയ്ക്കു് പോകുവാനായിരുന്നു പരിശുദ്ധാത്മാവിന്റെ നിർദ്ദേശം. മഹാജനങ്ങളുടെ മഹാസദസ്സുകളിൽ മാത്രമല്ല സുവിശേഷ ഘോഷണം നടക്കുന്നതു്. സുവിശേഷകനും, സുവിശേഷം കേൾക്കുന്നയാളും പരിശുദ്ധാത്മാവാം ദൈവവും ഇങ്ങനെ മൂന്നു പേർ മാത്രമുള്ള സദസ്സാണ് സുവിശേഷഘോഷണത്തിനു് ഏററവും ഉതകിയതു്.

വേദപുസ്തകത്തിൽ വെളിപ്പെട്ടു കാണുന്നവനായ യേശുക്രിസ്തുവിനെ വിശ്വാസമില്ലാത്തവനു് കാണിച്ചു കൊടുത്തു് അവനും നാമും ഒരുമിച്ച് തന്നെ കുമ്പിട്ടു വന്ദിച്ചു്, തന്നിൽ വിശ്വസിച്ച് മാമ്മോദീസാ മുങ്ങുന്നതിന്നാണ് സുവിശേഷമെന്നു പറയുന്നതു്. ഇതിന്റെ ആദ്യഭാഗം സാധാരണക്കാരായ നമുക്കോരോരുത്തർക്കും കഴിയുന്ന കാര്യമാണ്. നമ്മുടെ പുത്രീപുത്രന്മാരുടെ കാര്യത്തിൽ പ്രത്യേകിച്ചും ഇങ്ങിനെ ചെയ്യുന്നതിന്നു് നമുക്കുത്തരവാദിത്വവുമുണ്ട്.

(4—ാംപേജിൽനിന്നും തുടർച്ച)

ഇന്ത്യയിൽ ഒരു ബ്രാഹ്മണകുടുംബത്തിൽ ജനിച്ച ഒരു സ്ത്രീയായ എനിക്കും എന്നെപ്പോലെയുള്ളവക്കും എത്രവലിയ സദ്വാർത്തമാനമാകുന്നു ഇതു്. ലക്ഷക്കണക്കിനുള്ള പുനഃജന്മങ്ങൾ കൂടാതെയും വർത്തമാനകാലത്തിൽ തന്നെ അനുഭവവേദ്യമായ ഈ രക്ഷയെക്കുറിച്ചു എനിക്കു എന്തെന്നില്ലാത്ത സന്തോഷം ഉണ്ടായി.

ഈ അനുഭവത്തിനു ശേഷം മററുള്ളവരോടു ക്രിസ്തുവിനേക്കുറിച്ചു പറയാതിരിക്കാൻ എനിക്കു നിവൃത്തിയില്ലാതായി. മഹാപാപിയായ എന്നെ രക്ഷിച്ചതുപോലെ മററുള്ളവരേയും രക്ഷിപ്പാൻ യേശുമശിഹാശക്തനാണെന്നെനിക്കറിയാമായിരുന്നു. സുവിശേഷിക്കുന്നില്ലഎങ്കിലെനിക്ക് അയ്യോ കഷ്ടം. എന്നെപ്പോലെയുള്ള പാപികളെ ക്രിസ്തു രക്ഷിക്കുമെന്നുള്ളതു ഞാനെങ്ങനെ അറിയിക്കാതിരിക്കും. അവരെ പൂർണ്ണമായി രക്ഷിപ്പാൻ അവൻ പ്രാപ്തനാകുന്നു. (എബ്രായർ 7; 25) ഹിന്തുമതം വളരെ പുരാതനമാണെന്നുള്ള ആ അഭിമാനബോധം എന്റെ സ്വന്തനാട്ടുകാരായ പലരേയും ക്രിസ്തുവിൽ നിന്നു മാററി നിറുത്തുന്നുണ്ടു്. എന്നാൽ യേശുക്രിസ്തു നൽകുന്ന രക്ഷയുടെ സന്തോഷം മററു യാതൊരു ഉറവയിൽ നിന്നും ലഭിക്കുന്നതല്ലതന്നെ. ദാഹിക്കുന്ന അനേക ആത്മാക്കൾ ഉണ്ടെന്നെനിക്കറിയാം. എന്റെ ഈ അനുഭവം അവരിൽ ചിലർക്കെങ്കിലും സഹായകമായിരിക്കട്ടെ. "ഇത്രവലിയ രക്ഷയെ അഗണ്യമായി വിചാരിച്ചാൽ നാം എങ്ങനെ തെററിയൊഴിയും" ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ രക്ഷിക്കപ്പെടുവാൻ യേശുക്രിസ്തുവെന്ന ഏക നാമമല്ലാതെ മററൊന്നും നൽകപ്പെട്ടിട്ടില്ല." (പ്രവൃത്തി 4: 12)

പ്രിയ വായനക്കാരാ (വായനക്കാരീ) സമയം നഷ്ടപ്പെടുത്താതെ ക്രിസ്തുഭഗവാനിൽ വിശ്വസിക്കുക. നിന്നെനിന്റെ ജാതിയിൽനിന്നും ബഹിഷ്ക്കരിച്ചു എന്നു വരാം. നിന്റെ സ്വന്തക്കാർ നിന്നെ ഉപദ്രവിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുവെന്നു വരാം. ഭൗമികമായ മഹിമയും സ്വത്തുക്കളും നഷ്ടപ്പെട്ടേക്കാം. എന്നാൽ ക്രിസ്തുവിനെ ഹൃദയംകൊണ്ടു വിശ്വസിക്കുകയും വായകൊണ്ടു് ഏററുപറകയും ചെയ്യുന്നതുകൊണ്ടു ലഭിക്കുന്ന രക്ഷ ഈ ദൃശ്യനഷ്ടങ്ങളെക്കാളെല്ലാം വലിയ ലാഭമാണു്.

ഒരു മനുഷ്യൻ സർവ്വ ലോകവും നേടിയാലും ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ അവനെന്തു പ്രയോജനം. (മർക്കോസ് 8. 36.)

ഞാൻ ക്രിസ്ത്യാനിയായ ശേഷമുള്ള അനുഭവങ്ങൾ വർണ്ണിച്ചാൽ ഈ ആത്മകഥ സുദീർഘമായിപ്പോകും. എന്റെ തെററുകളിൽ എന്നെ ശിക്ഷിച്ചും ബലഹീനതകളിൽ താങ്ങിയും പരിശുദ്ധാത്മാവു് എന്നെ നയിക്കുന്നു. ക്രിസ്തുവിനെക്കുറിച്ചു മററുള്ളവരോടു പറയുന്നതിൽ കൂടുതൽ സന്തോഷം എനിക്കു വേറെയില്ല.

1896–ൽ ഇൻഡ്യയിൽ ക്ഷാമം വർദ്ധിച്ചപ്പോൾ ക്രിസ്തുവിലുള്ള വിശ്വാസം നൂതന പ്രവർത്തന സരണിയിലേക്കു എന്നെ നയിച്ചു. ചോദിക്കുന്നതിലും നിനയ്ക്കുന്നതിലും അത്യന്തം പരമായി ചെയ്യുവാൻ കഴിവുള്ള എന്റെ രക്ഷകനിൽ ആശ്രയിച്ചുകൊണ്ടു് അനാഥർക്കും അശരണർക്കുംവേണ്ടിയുള്ള "മുക്തിസ്ഥാപനം" ആരംഭിച്ചു. 1800 വ്യക്തികൾഇവിടെ താമസിക്കുന്നു. ഞങ്ങൾക്കുഅനുദിനമുള്ളആവശ്യം അൽഭുതകരമായി നൽകുന്ന പിതാവിനെ അവിശ്വസിപ്പാൻ സാദ്ധ്യമല്ല. യാതൊരു ബാങ്കു നിക്ഷേപമൊ സുനിശ്ചിത വരുമാനമൊ കൂടാതെ ഈ സ്ഥാപനം നടന്നു വരുന്നു.

18 വർഷം മുമ്പു് വെറും രണ്ടു വിദ്യാർത്ഥികളെ വച്ചാരംഭിച്ച വിദ്യാലയം ദൈവ കൃപയാൽ വളരെ വളന്നു. പത്തുകൊല്ലത്തിനു ശേഷം സ്കൂളിലെ എല്ലാകുട്ടികൾക്കും മതപരമായ വിദ്യാഭ്യാസം നൽകിത്തുടങ്ങി. എന്നെപ്പോലെ തന്നെ നൂററു കണക്കിനു സ്ത്രീകൾ ക്രിസ്തുവിനെ കാണുവാനിടയായി. വി. വേദപുസ്തകമാണവരിൽ അധികം പേരേയും ഈ രക്ഷയുടെ സന്തോഷത്തിലേയ്ക്കു് ആകർഷിച്ചതു്.

വി. വേദപുസ്തകത്തിലെ എല്ലാ സത്യങ്ങളെക്കാളും എനിക്കു വിലയേറിയതായിതോന്നുന്നതു് യേശുക്രിസ്തുവിന്റെ പുനരാഗമനമാണു്. തന്നെ നോക്കി കാത്തിരിക്കുന്നവരെ ചേർപ്പാൻ അവൻ വരും, താമസിക്കുകയില്ല. അവൻ വരുന്നതേതു യാമത്തിലെന്നറിയായ്കയാൽ ഉണർന്നിരിപ്പിൻ. 1917–ൽ ബോംബെ ഗവർണർ ഞങ്ങളുടെ സ്ഥാപനം മുന്നറിവുകൂടാതെ സന്ദർശിച്ചു. ആ സംഭവം എന്നെ വളരെ ആശ്ചര്യ പരതന്ത്രയാക്കി. ബോംബെയിലേക്കും വലിയ ആളിനെ കണ്ടതിൽ എനിക്കു വലിയ ആനന്ദം തോന്നി. എന്നാൽ കർത്താവായ യേശുമശിഹാ ഇപ്രകാരം നിനച്ചിരിയാതെ വരുമ്പോഴുള്ള ആനന്ദം എത്രയധികം! നമ്മുടെ പൗരത്വമോ സ്വർഗ്ഗത്തിലത്രെ. അവിടെനിന്നു കർത്താവായ യേശുക്രിസ്തു രക്ഷിതാവായി വരും.

പ്രിയ സഹോദരാ, സഹോദരീ,നീ ഈ സാക്ഷ്യം വായിക്കുന്നു എങ്കിൽ, ഭാരതത്തിലുള്ള എന്റെ ജനങ്ങൾക്കു് യേശുക്രിസ്തുവിന്റെ സുവിശേഷം കൊടുക്കുന്നതിനുള്ള ചുമതല ശരിയായി മനസ്സിലാക്കണമേ. ഇതുവരെയും യേശുക്രിസ്തുവിനെ രക്ഷിതാവായി സ്വീകരിച്ചിട്ടില്ലാത്ത ആരെങ്കിലും ഇതു വായിക്കുന്നുവെങ്കിൽ ക്രിസ്തുവിനെ വീണ്ടെടുപ്പുകാരനായി വിശ്വസിക്കുകയും സ്വീകരിക്കുകയും ചെയ്യണമെന്നും ഞാൻ സസ്നേഹം ഓർപ്പിക്കുന്നു. അതിലും വലിയ ഭാഗ്യം വേറെ ലഭിക്കാവുന്നതല്ല.

തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ അത്രയ്ക്കു സ്നേഹിച്ചു. (യോഹ. 3. 16)

## കുറിപ്പു്

ഈ ലഘുലേഖ വായിച്ചതിനാൽ യേശുക്രിസ്തുവിനെക്കുറിച്ചു കൂടുതലറിവാൻ ആഗ്രഹിക്കുന്ന ആരെങ്കിലും ഉണ്ടെങ്കിൽ നിങ്ങളുടെ അടുത്തുള്ള ക്രിസ്തീയപട്ടക്കാരോടു ചോദിക്കാവുന്നതാണു്. നേരിട്ടെഴുതണമെന്നാഗ്രഹിക്കുന്നവർ, എം. വി. ജോർജ് ശെമ്മാശൻ, എം. ഡി. സിമ്മനാരി, കോട്ടയം. എന്ന മേൽവിലാസത്തിൽ എഴുതേണ്ടതത്രെ.

ഈ ലേഖനത്തിന്റെ കൂടുതൽകോപ്പികൾ (Re-print) വേണ്ടവർക്കു് 100–നു് ഒരു രൂപ വിലയ്ക്കു് അയച്ചു കൊടുക്കുന്നതാണു്.

## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴുംമുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—2—0 |

(8-ാംപേജിൽ നിന്നും തുടർച്ച)

ധ്വനിച്ചിരുന്നു. എന്നാൽ, ഫ്റാൻസിസാകട്ടെ, ഈ വാർത്ത കേട്ട ചാടിയെണീററു: "എന്തൊരു സന്തോഷം! എത്ര മനോജ്ഞമായിരിക്കുന്നു! എനിക്ക് അഞ്ചു സഹോദരന്മാരുണ്ടെന്ന് ഇനിയെങ്കിലും എനിക്കു വാസ്തവമായി പറയാമല്ലോ.ദൈവത്തിനു മഹത്വം."

ഫ്റാൻസിസിൻെറ സന്തോഷം സാംക്രമികമായിരുന്നു. സഹോദരന്മാർ അവരുടെ നയനങ്ങൾ തുടച്ചു. ഏലിയാസ് ഒരക്ഷരവും പറയാതെ, മാറിക്കളഞ്ഞു.

ഫ്റാൻസിസും പീററും അവർ താമസിക്കുന്ന വീട്ടിലേക്ക് മടങ്ങി. ഏലിയാസും സീസറും മറെറാരു വഴിയേ യാത്രതിരിച്ചു. താമസസ്ഥലത്തെത്തി ഫ്രാൻസിസും സുഹൃത്തും ഭക്ഷണത്തിനിരുന്നു. ഒരു നിമിഷനേരത്തേക്ക് ഫ്റാൻസിസ് കണ്ണു് ഇറുക്കി അടച്ച് നിശ്ശബ്ദനായിരുന്നു. അവിടെയുണ്ടായ ഒരു വേദന കുറയട്ടെയെന്നു കരുതിയാണങ്ങനെ ചെയ്തതു്. കണ്ണു് തുറന്ന്, വേദന കുറഞ്ഞുവെന്നു് സ്വയം ചിന്തിക്കുവാൻ അദ്ദേഹം ശ്രമിച്ചു. ആ നിമിഷത്തിൽ ഭയം ഹൃദയത്തെ ഗ്രസിച്ചു കളഞ്ഞു! കണ്ണുകളിൽ വീണ്ടും അസുഖം വർദ്ധിക്കുന്നു! സൂചി കുത്തുന്ന പോലുള്ള വേദന! കണ്ണിൽനിന്ന് വെള്ളം ഒഴുകുന്നുമുണ്ടു്. പൗരസ്ത്യ ദേശത്തെ ചൂടും പൊടിയും തൻെറ കണ്ണു കളഞ്ഞുവെന്നോ?—അയ്യോ, ദൈവമേ, അങ്ങനെ സംഭവിച്ചിരിക്കുമോ?—അങ്ങനെ വരാൻ വഴിയില്ല.—തിമിര രോഗമോ? ദൈവസൃഷ്ടിയുടെ സൗന്ദര്യം മുഴുവൻ അന്ധകാരത്തിൽ ലയിക്കണമെന്നോ?.... അങ്ങനെ വരുന്നപക്ഷം, അതു ദൈവത്തിൻെറ ഒരു പരീക്ഷയായിരിക്കും. താൻ എന്നും സഹോദരന്മാരോടു് ഉൽബോധിപ്പിക്കാറുള്ള ഒരു സംഗതി പ്രായോഗികമാക്കാൻ തനിക്കു നൽകുന്ന ഒരവസരമായിരിക്കുമതു്. ഏതു പരീക്ഷയും ആനന്ദത്തിനുള്ള ഒരു മൂശയായി രൂപാന്തരപ്പെടുത്തണമെന്ന ഉൽബോധനമാണദ്ദേഹം അനുസ്മരിച്ചതു്.

പുഞ്ചിരിച്ചുകൊണ്ടു അദ്ദേഹം പീററിനോടു് മററു കാര്യങ്ങളെപ്പററി സംസാരിച്ചു. തൽക്കാലത്തേക്ക് കണ്ണിലെ വേദന ഒരു രഹസ്യമായിരിക്കട്ടെ.

ഫ്റാൻസിസും പീററും ഭക്ഷണം കഴിക്കാനായി കൈ ഉയർത്തി. അപ്പോൾ പെട്ടെന്നു് വാതിൽ തുറന്നു—

രണ്ടുപേരും തലയുർത്തി നോക്കി. വിയർത്തൊലിച്ച്, വിവശനായ ഒരാൾ കി ത ച്ചു കൊ ണ്ടു് അ ക ത്തേ ക്കു കയറി. എന്തു്? സ്റ്റീഫനോ? സ്റ്റീഫൻ ഈ സമയത്തു് അക്രയിലെങ്ങനെയെത്തി? ആ സഹോദരൻ അനേകായിരം മൈൽ ദൂരെ ഇററലിയിലായിരുന്നല്ലോ!

സ്റ്റീഫൻ സംഗതികൾ പറഞ്ഞു തുടങ്ങി. രഹസ്യമായിട്ടാണു് ആ സഹോദരൻ നാട്ടിൽനിന്നു തിരിച്ചതു്. യാതൊരു അധികാരപത്രവും കൂടാതെ. ഏതാനും സഹോദരന്മാരുടെ നിർദ്ദേശമനുസരിച്ച്, ഫ്റാൻസിസ് എവിടെയായിരുന്നാലും അദ്ദേഹത്തെ കണ്ടു് അടിയന്തരമായ ചില സംഗതികളുണർത്തിക്കാൻ പുറപ്പെട്ടതാണു്. ഫ്റാൻസിസ് ഉടൻ തന്നെ തിരിച്ചെത്തണമെന്നതാണു് അഭ്യർത്ഥന. തൻെറ സമൂഹത്തിൻെറ അണികളിൽ ഭയങ്കരമായഅസ്വസ്ഥതകൾതലയുയർത്തി കൊണ്ടിരിക്കുന്നു. ആദ്യകാലത്തു ചേർന്ന സഹോദരന്മാരും പുതുതായി ചേർന്നവരിൽ ഫ്റാൻസിസിനെ മാത്രം അനുഗമിക്കാൻ ആഗ്രഹിക്കുന്ന ചിലരും ഫ്റാൻസിസ് ഉടനെ തിരിച്ചു ചെല്ലണമെന്നു് ആവശ്യപ്പെട്ടു. ലിയോ, ഏൻജലോ, രൂഫിനോ, മാസ്സിയോ എന്നിവരതാവശ്യപ്പെടുന്നു സഹോദരി ക്ലാരയും.

പക്ഷേ, എന്തിനു്? എന്തുണ്ടായി? നിശ്ശബ്ദമായി ധൃതഗതിയിലുള്ള ഈ യാത്രയെന്തിനു്?

സ്റ്റീഫൻ ചുരുക്കത്തിൽ മറുപടി പറഞ്ഞു. സമൂഹത്തിൻെറ ആത്മാവു് ബോധപൂർവം നിഗ്രഹിക്കപ്പെട്ടു കൊണ്ടിരിക്കുന്നുവെന്നു പറയാം. ഫ്റാൻസിസിൻെറ അസാന്നിദ്ധ്യത്തിൽ, സമൂഹകാര്യങ്ങൾ ഏല്പിച്ചിട്ടു പോന്ന രണ്ടു വികാരി ജനറൽമാരും, കർദ്ദിനാൾ യൂഗോലിനോയുടെ പ്രേരണയ്ക്കു വശംവദരായി, എല്ലാ മിഷനറി സഹോദരന്മാർക്കും പാപ്പായിൽനിന്നും അധികാര പത്രവും സംരക്ഷണയും സമ്പാദിച്ചുവരുന്നു. സഹോദരന്മാർക്കു പാർക്കുന്നതിനായി വമ്പിച്ച കോൺവൻറുകൾ പണിയാൻ സജ്ജീകരണങ്ങൾ നടക്കുന്നുണ്ടു്. ആദ്യനിയമത്തിൻെറ ലാളിത്യം നശിപ്പിക്കത്തക്കവണ്ണം—സുവിശേഷങ്ങളിൽ കാണുന്ന നിർദ്ദേശങ്ങൾ അനുസരിച്ചു ജീവിക്കുകയെന്നതിൽ കവിഞ്ഞു് വളരെയേറെ നിയമങ്ങളൊന്നും ഫ്റാൻസിസ് ഉണ്ടാക്കിയിരുന്നില്ല—പുതിയ ഉപവാസങ്ങളും കഠിന തപങ്ങളും അവർ ക്രൂരതലായി നിയമാവലിയിൽ കൂട്ടിച്ചേർത്തിരിക്കുന്നു.ഫ്റാൻസിസ്ക്കൻ സമൂഹനിയമം പുരാതന സന്യാസ സമൂഹങ്ങളുടെ നിയമങ്ങളോടു് തുല്യമാക്കാനാണു് അവരുടെ ശ്രമം. അനുസരിപ്പിക്കുന്നതിനു് എത്ര കഠിനമായശിക്ഷയും നൽകാൻ അവർക്കു മടിയില്ല.

No. 49 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

## സ്ളീബാദാസ സമൂഹത്തിന്റെ 31-ാം വാർഷികം

### സമൂഹാദ്ധ്യക്ഷന്റെ ആസ്ഥാനമായ മുളന്തുരുത്തിയിൽ വച്ച് സാഘോഷം കൊണ്ടാടി

കേരളത്തിലെ ക്രൈസ്തവ സഭകളുടെ വിശിഷ്യ മലങ്കരസഭയുടെ അഭിമാന സ്തംഭമായി പരിലസിച്ചുകൊണ്ടിരിക്കുന്ന സ്ളീബാദാസ സമൂഹത്തിന്റെ 31—ാം വാർഷികം സ്ളീബാപ്പെരുന്നളായ സെപ്തംബർ 14—ാംനു- സമൂഹസ്ഥാപകനും മിഷനറി ബിഷപ്പുമായ മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ആസ്ഥാനമായ മുളന്തുരുത്തി കർമ്മേൽദയറായിൽ വച്ചു കൊല്ലം ഇടവകയുടെ സഹായ മെത്രാനായ മാത്യൂസ് മാർ. കൂറീലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിലും ഒരു വൻപിച്ച ജനക്കൂട്ടത്തിന്റെ സാന്നിധ്യത്തിലും സാഘോഷം കൊണ്ടാടിയിരിക്കുന്നു. അദ്ധ്യക്ഷപ്രസംഗത്തിൽ മാർ കൂറീലോസ് തിരുമേനി • സ്ളീബാദാസ സമൂഹത്തെയും സുവിശേഷ വേലയേയും ശ്ലാഘിച്ചു. സമൂഹാദ്ധ്യക്ഷന്റെ റിപ്പോർട്ടു വായനയ്ക്കു ശേഷം ശ്രീ കെ. പി. പത്രോസ് ബി. എ. ബി. എൽ പ്രസംഗിച്ചു. നാലു നൂററാണ്ടുകൾക്കു മുൻപ് മലങ്കര സഭയെക്കുറിച്ച് ഒരു മിഷനറി നെതർലണ്ടിൽ അയച്ച ഒരു കത്ത് സഭാചരിത്രത്തിന്റെ ഏടുകളിൽ സ്ഥാനം പിടിച്ചിട്ടുള്ളതു അദ്ദേഹം വായിച്ച് അന്നും സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ജാതിവ്യത്യാസം ഉണ്ടായിരുന്നതായി കാണിക്കുകയും പറങ്കികളുടെ ഉപദ്രവത്തെക്കുറിച്ചു ആ കത്തിൽ ഉണ്ടായിരുന്ന സൂചനകൾ എടുത്തു പറയുകയും ചെയ്തു.

റവ. ഡീക്കൻ എം. വി. ജോർജ്ജ് "മകനെ ഇനിയും പാത്രം കൊണ്ടുവരിക" എന്ന വേദവാക്യത്തെ അടിസ്ഥാനപ്പെടുത്തിയാണ് പ്രസംഗിച്ചതു്. സഭാ മക്കൾ ഒഴിഞ്ഞ പാത്രങ്ങളെ തേടിപ്പിടിച്ച് സഭാമാതാവിന്റെ അടുക്കൽ കൊണ്ടുവരേണ്ടതിന്റെ ആവശ്യകതയെ പ്രത്യേകം ചൂണ്ടിക്കാണിച്ചു. സഭയ്ക്കു മാത്രമേ പരിശുദ്ധാത്മാവാകുന്ന എണ്ണ പകരുവാൻ കഴിയുകയുള്ളുവെന്നും അദ്ദേഹം പ്രസ്താവിച്ചു. പകരാതിരുന്നപ്പോൾ എണ്ണ തീർന്നതുപോലെ സുവിശേഷം മററുള്ളവർക്കു കൊടുക്കാതിരുന്നാൽ നമുക്കുള്ളതു നശിച്ചു പോകുമെന്നും ബ; ശെമ്മാശൻ ശക്തിയായി ഉൽബോധിപ്പിച്ചു. സഭാസമാധാനാർത്ഥം കുരിശുപള്ളി അങ്കണത്തിൽ ഉപവസിച്ച യുവാക്കന്മാരുടെ പ്രയത്നഫലം നിഷ്കരുണം ത്യാജ്യകോടിയിൽ തള്ളിയ പ: പാത്രിയർക്കീസിന്റെ കഠിനതയിൽ അദ്ദേഹം സങ്കടം രേഖപ്പെടുത്തുകയും മാർതോമ്മാശ്ലീഹായുടെ സിംഹാസനമായ പ. കാതോലിക്കാ സിംഹാസനത്തോടു ചേർന്നുനിന്നു ഭാരതത്തിൽ സുവിശേഷ വേല ചെയ്യണമെന്ന് ആഹ്വാനം ചെയ്യുകയും ചെയ്തു.

റവ. ഫാദർ. ടി. വി. ജോൺ എം എ. മാത്യു ഇഞ്ചെയ്ക്കലോടി എന്നിവരും പ്രസംഗിച്ചു. പതിനൊന്നു വർഷത്തിനു ശേഷമാണ് സമൂഹാദ്ധ്യക്ഷന്റെ ആസ്ഥാനത്തു വെച്ച് ഈ വാർഷികം നടത്തപ്പെട്ടതെന്നുള്ളതും സ്മരണീയമത്രെ.

---

### സമുദായക്കേസ്

സുപ്രീം കോടതി വിധി, ഒരുവർഷത്തെ സമാധാനാലോചനകൾ, 40 ദിവസത്തെ പീസ് ലീഗിന്റെ ഉപവാസം എന്നീ സംഭവങ്ങൾക്കു ശേഷം സമുദായക്കേസ്സിന്റെ അപ്പീൽവാദം സെപ്തംബർ 19–ാംതീയതി തിങ്കളാഴ്ച എറണാകുളത്തെ തിരു–കൊച്ചി ഹൈക്കോടതിയിൽ ആരംഭിച്ചിരിക്കുന്നു. പാത്രിയർക്കീസു ഭാഗത്തേക്കു മെ. തൈക്കാട്ടു സുബ്രഹ്മണ്യയ്യരും, കെ. വി. എബ്രഹാമും വാദം നടത്തിക്കൊണ്ടിരിക്കുന്നു. ഇവരുടെ വാദം കഴിഞ്ഞ് കാതോലിക്കാഭാഗത്തേക്കു ബാരിസ്റ്റർ എം. കെ. നമ്പ്യാർ വാദിക്കുന്നതായിരിക്കും. കാതോലിക്കാ ഭാഗത്തേക്കു ഇപ്പോൾ മെ. വി. കെ. കെ. മേനോൻ എം. എബ്രഹാം എന്നിവർ ഹാജരാകുന്നു. കേസിന്റെ ആദിമുതലുള്ള വിശദവിവരങ്ങൾ പ്രതിപാദിക്കപ്പെടുന്നതിനാൽ ഈ കേസ് വിചാരണ കേസിനെപ്പററി പഠിക്കാനാഗ്രഹിക്കുന്നവർക്കും രസാവഹമായിരിക്കും.



Printed and Published by N. M. Abraham B. A, at the Malayala Manorama Press, Kottayam.